

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 3 No. 1 | THE ONLINE OFFICIAL NEWS BULLETTIN | 2020 January 4


## SEASON OF EPIPHANY | ദനഹാകാലം | ܥܕܢܐ ܕܕܢܚܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 5 ♪2<br>2nd Sunday after Christmas | 6 ♪6<br>✞Denaha<br>Baptism of our Lord<br>(Feast of the Epiphany) | 7 ♪8<br>*phsoq risheh d-yuhanon Mamdono*<br>Beheading of St. John the Baptist | 8 ♪8<br>Comme. of<br>St. Stephen, the first Martyr | 9 ♪2 | 10 ♪6 | 11 ♪2 |



പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയന് കാതോലിക്കാ ബാവായുടെ കാതോലിക്കാ സ്ഥാനാരോഹണ നവതി സമ്മേളനം.

## ഡോ. മാത്യൂസ് മാർ സേവേറിയോസ് പ. കാതോലിക്കാ ബാവായുടെ അസിസ്റ്റന്റ്



കോട്ടയം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പ. കാതോലിക്കാ ബാവായുടെ അസിസ്റ്റന്റായി കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപനും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ മുൻ സെക്രട്ടറിയും വർക്കിംഗ് കമ്മിറ്റിയംഗവുമായ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായെ നിയമിച്ചു. കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി വൈസ് പ്രസിഡൻറ്, മലങ്കര ഓർത്തഡോക്സ് വൈദിക സംഘം പ്രസിഡന്റ് തുടങ്ങി വിവിധ നിലകളിൽ സേവനമനുഷ്ഠിച്ച് വരുന്നു.



ദേവലോകം സംയുക്ത ഓർമ്മപ്പെരുന്നാളിൽ ശ്ലൈഹിക വാഴ്വ് നൽകുന്നു



"പരുമല തിരുമേനിയുടെ മുന്നിലാണ് ഞാൻ....

പരുമലപ്പള്ളി എന്റെ അടുത്തുണ്ട്....

പരുമല തിരുമേനി എന്റെ അടുത്തുണ്ട്.... എന്റെ അസുഖത്തെ കുറിച്ച് ആരും ആകുലപ്പെടേണ്ട...

പ്രയാസപ്പെടേണ്ട...

ആശ്ചര്യപ്പെടേണ്ട...

അത് പരുമല തിരുമേനി നോക്കിക്കൊള്ളും."

## പ. പിതാവിനു വേണ്ടി പ്രാർത്ഥിക്കുക

കോട്ടയം: പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ആരോഗ്യകാര്യത്തിൽ ഒട്ടും ആശങ്ക വേണ്ട എന്ന് സഭാനേതൃത്വം പ്രസ്താവനയിൽ അറിയിച്ചു. വിദഗ്ദ്ധ ഡോക്ടർ മാരുടെ പരിശോധനയിൽ മരുന്നുകളും വിശ്രമവും മൂലം ഒരു മാസ ത്തിനുള്ളിൽ പൂർണ്ണമായ സൗഖ്യം ഉണ്ടാകുമെന്നും യാതൊരുവിധ ആശങ്കകൾക്കും അടിസ്ഥാനമില്ലെന്നും അറിയിച്ചിട്ടുണ്ട്.

പരുമല ആശുപത്രിയിൽ ഒരു മാസത്തെ പരിപൂർണ്ണ വിശ്രമം പ. പിതാവിന് ഡോക്ടർമാർ നിർദ്ദേശിച്ചിട്ടുണ്ട്. പരിശുദ്ധ ബാവാ തിരുമേനി വളരെ സന്തോഷവാനായും ഉത്സാഹത്തോടെയും സഭയ്ക്ക് വേണ്ടിയും സഭാ മക്കൾക്കുവേണ്ടിയും പ്രാർത്ഥിച്ചുകൊണ്ടാണ് ആശുപത്രിയിൽ കഴിയുന്നത്. ഒരു മാസത്തേക്ക് സന്ദർശകർക്ക് കർശന നിയന്ത്രണവും ഏർപ്പെടുത്തിയിട്ടുണ്ട്. അഭ്യൂഹങ്ങൾക്ക് ചെവികൊടുക്കാതെ, പ. ബാവാ തിരുമേനിയുടെ പൂർണ്ണ സൗഖ്യത്തിനായി സഭാമക്കൾ പ്രാർത്ഥിക്കണമെന്നും, പ. സഭയെ കലുഷിതമായ അന്തരീക്ഷത്തിൽ നിന്നും സമാധാനത്തിന്റെ മാർഗ്ഗത്തിലേക്ക് നയിക്കാൻ പരിശുദ്ധ പിതാവിന് ആയുസ്സും ആരോഗ്യവും ലഭിക്കുവാൻ പ്രാർത്ഥന സഹായകമാകുമെന്നും മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പറഞ്ഞു.

# ജീവനുള്ള വെള്ളത്തിങ്കലേയ്ക്ക് വിശുദ്ധിയോടെ കടന്നു വരിക; ആത്മാവിലും സത്യത്തിലും പിതാവിനെ നമസ്ക്കരിക്കുക


### ഡോ. ഗീവർഗീസ് മാർ യൂലിയോസ്




രക്ഷകന്റെ ജനനപെരുന്നാളും ചേലാകർമ്മ പെരുന്നാളും ആഘോഷിച്ച ശേഷം പ. സഭ അവനോടൊപ്പം വളരുന്ന അനുഭവമാണ് ഈ ദിവസങ്ങളിൽ ധ്യാനിക്കുന്നത്. വെള്ളം വാഴ്വിന്റെ പ്രത്യേക ക്രമത്തോടെ കർത്താവിന്റെ മാമോദീസാ പെരുന്നാൾ – ദനഹാ പെരുന്നാൾ – ജനുവരി ആറാം തീയതി മോറാനായ പെരുന്നാളായി ആഘോഷിച്ച ശേഷം അനുബന്ധ പെരുന്നാളുകളായി വി. യോഹന്നാൻ മാംദാനായുടെ ശിരച്ഛേദ-രക്തസാക്ഷിത്വ പെരുന്നാളായി ജനുവരി 7-നും വി. സ്തേഫാനോസ് സഹദായുടെ രക്തസാക്ഷിത്വ പെരുന്നാളായി ജനുവരി 8-ഉം വി. സഭ ആഘോഷിക്കുന്നു.

**ദനഹാ പെരുന്നാൾ:** 'ദനഹാ' എന്നാൽ 'ഉദയം' എന്നർത്ഥം. ദനഹാ പെരുന്നാളിന്റെ അർത്ഥതലങ്ങൾ എത്ര വ്യാഖ്യാനിച്ചാലും പൂർണ്ണമാവുകയില്ല. ഏറെ ഒരുക്കത്തോടെ അന്നത്തെ വേദവായനാ ഭാഗങ്ങൾ വായിച്ച് ധ്യാനിക്കുകയും ആരാധനയിൽ ഒരുക്കത്തോടെ സംബന്ധിച്ച് പ്രുമിയോൻ-സെദ്റാകൾ ശ്രദ്ധിക്കുകയും ചെയ്യുമ്പോൾ പരിശുദ്ധാത്മാവ് അവ നമുക്ക് വെളിപ്പെടുത്തി തരും. എന്നാൽ എടുത്ത് പറയേണ്ട രണ്ട് കാര്യങ്ങൾ ഉള്ളത് ഏറ്റവും ചുരുക്കമായി സൂചിപ്പിക്കുന്നു.

1. കർത്താവിന്റെ വി. മാമോദീസാ പെരുന്നാളിനെ 'ഉദയത്തിന്റെ വലിയ പെരുന്നാൾ' എന്ന് വി. സഭ വിളിക്കുന്നതിന്റെ കാരണം, അന്ന് വ്യക്തവും കൃത്യവുമായി വി. ത്രിത്വം വെളിപ്പെടുന്നു എന്നതിനാലാണ്. പുത്രൻ വെള്ളത്തിൽ നിന്നും കയറിയ ഉടനെ ആകാശം പിളരുന്നതും ആത്മാവ് പ്രാവ് പോലെ അവന്റെ മേൽ വരുന്നതും അപ്പോൾ 'നീ എന്റെ പ്രിയ പുത്രൻ. നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു' എന്ന് സ്വർഗ്ഗത്തിൽ നിന്ന് ഒരു ശബ്ദവും ഉണ്ടായതായി വി. മർക്കോസ് ഏവൻഗേലിസ്ഥാ സാക്ഷിക്കുന്നു (വി. മർക്കോസ് 1.1-11). ഇതേ സംഭവം ഒരേ വാക്കുകളിൽ വി. മത്തായി ശ്ലീഹായും സാക്ഷിക്കുന്നു (3.1-17). വി. ലൂക്കോസ് ഏവൻഗേലിസ്ഥയും (3.15-22) ഈ സംഭവം രേഖപ്പെടുത്തുന്നു.

സന്ധ്യാനമസ്ക്കാരത്തിന്റെ പ്രുമിയോനിൽ ഈ വെളിപ്പെടുത്തൽ വി. പിതാക്കന്മാർ പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കുക: "അശരീരിയായി ഉച്ചസ്വരത്തിൽ തന്റെ പ്രിയ പുത്രനിൽ സമ്മതിച്ചു പറഞ്ഞ ഏക പിതാവും നദിയിൽ പ്രത്യക്ഷനായി സ്വന്ത ദാസനാൽ സ്നാനം കഴിക്കപ്പെട്ട ഏക വന്ദ്യ പുത്രനും തന്റെ ഇറക്കത്തെ തെളിയിപ്പാൻ ഉയരത്തിൽ നിന്നും പ്രത്യക്ഷനായി വന്ന ഏക ശ്രേഷ്ഠാത്മാവും" എന്നും വീണ്ടും "തന്റെ വാത്സല്യം മൂലം തന്റെ സൃഷ്ടിയോട് സംസാരിച്ചു തന്റെ യഥാർത്ഥം തെളിയിച്ച പിതാവും തന്റെ തിരുവിഷ്ടപ്രകാരം ഒഴുക്കിയ നദിയിൽ സ്നാനം ഏറ്റ നിർമ്മലനായ പുത്രനും പ്രാവിന്റെ രൂപത്തിൽ ഇറങ്ങി തന്റെ ശിരസ്സിൽ ഇരുന്ന് പുത്രനെ അറിയിച്ച റൂഹായുമായ ത്രീയേക ദൈവത്തിന് സ്തുതി" എന്നും നാം പ. സഭയുടെ സ്തുതിചൊവ്വാക്കപ്പെട്ട ത്രിത്വ വിശ്വാസം പ്രഖ്യാപിച്ച് പറയുന്നു. വി. ത്രിത്വത്തിന്റെ പൂർണ്ണ വെളിപ്പെടൽ എന്നതിനാൽ ഈ സംഭവത്തെ 'ഉദയം' (Ephiphany) എന്നും "ദൈവവെളിപ്പെടുത്തൽ" (Theophany) എന്നും വിളിക്കുന്നു.

അന്നേ ദിവസം ഭവനങ്ങളുടെ മുറ്റത്ത് സ്തൂപങ്ങൾ ഉയർത്തി നാല് ഭാഗങ്ങളിലേയ്ക്ക് – ദിക്കുകൾ – ചിരാതുകളിൽ എണ്ണ പകർന്ന് തിരി തെളിച്ച് വയ്ക്കുകയും ദേവാലയത്തിലെ സന്ധ്യാനമസ്ക്കാരത്തിനു ശേഷം പ്രദക്ഷിണമിറങ്ങി അലങ്കരിക്കപ്പെട്ട ഈ ഭവനങ്ങളുടെ മുന്നിലൂടെപ്പോയി ആശീർവദിക്കുകയും ചെയ്യുന്ന ശ്രേഷ്ഠമായ പാരമ്പര്യവും കാണാം. "ഈശോ നുഹറോ" എന്ന അർത്ഥവത്തായ ഗാനമാണ് ഈ സമയത്ത് പട്ടക്കാരും വിശ്വാസികളും ആലപിക്കുന്നത്: "ഈശോ തന്റെ ഉഷസ്സാൽ ലോകം വെളിവാക്കിയവനേ! എന്റെ കണ്ണാൽ കാണാത്തതിനാൽ കണ്ണ് തരണമേ" എന്നാണ് ആ ഗാനം പാടുന്നത്. "വെളിവ് നിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു" എന്ന ഗാനവും ദനഹാ പെരുന്നാളിനെ അനുസ്മരിക്കുന്നതാണ്. ആഴമുള്ള അർത്ഥങ്ങളുള്ള പഴയ ഗാനങ്ങൾ ഉപയോഗിക്കാതെ നൈമിഷിക-വൈകാരിക ഭാവങ്ങൾ മാത്രമുള്ള ഗാനങ്ങൾ ഓർത്തഡോക്സ് പാരമ്പര്യത്തിൽ പെടുന്നതല്ല എന്നും ഇവിടെ ഓർമ്മിപ്പിക്കട്ടെ. നമ്മുടെ നമസ്ക്കാരക്രമങ്ങളിലെ അർത്ഥമുള്ള അനുതാപ ഗീതങ്ങൾ (ബോവൂസോകൾ) ഓർത്തഡോക്സ് കൺവൻഷൻ വേദികളിൽ അടുത്ത തലമുറയെ പഠിപ്പിച്ചില്ലെങ്കിൽ അവ നമുക്ക് എന്നേക്കുമായി നഷ്ടപ്പെടുമെന്ന് സാന്ദർഭികമായി സൂചിപ്പിക്കട്ടെ.

2. വെള്ളം വാഴ്വിന്റെ ശുശ്രൂഷയാണ് ദനഹാ പെരുന്നാളിൽ ഏറെ ശ്രദ്ധേയമായ മറ്റൊരു കാര്യം. അതിന്റെ അർത്ഥവ്യാപ്തികൾ മുഴുവൻ ആ ശുശ്രൂഷയിൽ തന്നെ വ്യക്തമാണ്. വെള്ളത്തിന്മേൽ ദൈവത്തിന്റെ ആത്മാവ് പരിവർത്തിച്ചുകൊണ്ടിരുന്നുവെന്ന് സൃഷ്ടിചരിത്രത്തിന്റെ ആരംഭത്തിൽ നാം കാണുന്നു. പ്രപഞ്ചസൃഷ്ടിയിൽ ജീവന്റെ നില്പിന് ആധാരം ജലത്തിന്റെ സാന്നിദ്ധ്യമാണ്. വെള്ളമില്ലാത്തിടത്ത് ജീവനുമില്ല എന്നാണ് ഇന്നു വരെയുമുള്ള പ്രമാണം. ഭാരതീയ ചിന്താപദ്ധതിയുൾപ്പെടെ വിശ്വോത്തരങ്ങളായ തത്വചിന്തകളിലെല്ലാം ജലത്തെ അടിസ്ഥാന മൂലകങ്ങളിലെ പ്രഥമ സ്ഥാനത്ത് ദർശിക്കുന്നുണ്ട്. ശുദ്ധ മലയാളത്തിൽ പറഞ്ഞാൽ, വെള്ളം, മണ്ണ്, തീ, വായു, ആകാശം എന്നിവയാണ് പഞ്ച മൂലകങ്ങൾ.

ജീവസന്ധാരണത്തിന് പുറമെ ശുചീകരണത്തിനുള്ള പ്രഥമ ഉപാധിയും ജലമാണ്. അറിയപ്പെടുന്ന മത പ്രസ്ഥാനങ്ങളിലെല്ലാം ശുദ്ധീകരിക്കപ്പെട്ട – കൗദാശിക – ജീവിതത്തിലേയ്ക്കുള്ള പ്രഥമ പടി ജലം കൊണ്ടുള്ള കഴുകലാണ്. സന്യാസത്തിലേയ്ക്ക് ഒരു വ്യക്തിയെ സ്വീകരിക്കുമ്പോഴും അതുപോലെ ആചാര്യത്വത്തിലേയ്ക്ക് സ്വീകരിക്കുമ്പോഴുമെല്ലാം ജലം കൊണ്ടുള്ള ഒരു കഴുകൽ ദർശിക്കാം; കർത്താവ് ശ്ലീഹന്മാരുടെ കാലുകൾ കഴുകുന്നത് ഇതിനുള്ള ഏറ്റവും വലിയ ഉദാഹരണമാണല്ലോ.

എന്നാൽ ഇവിടെ പിതാക്കന്മാർ ചർച്ച ചെയ്യുന്ന ഒരു പ്രധാന ചോദ്യം സ്രഷ്ടാവിന് സൃഷ്ടിക്കപ്പെട്ടതിനെ കൊണ്ടുള്ള ഒരു കഴുകലിന്റെ ആവശ്യമുണ്ടോ എന്നതാണ്. താത്വിക ഭാഷയിൽ ഇല്ല എന്ന് പറയാം; എന്നാൽ സ്രഷ്ടാവ് സൃഷ്ടിയായി പരിമിതപ്പെട്ട അവസ്ഥയിൽ ആവശ്യം ഉണ്ടു താനും! ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ടാണ് ദനഹാ പെരുന്നാളിലെ വെള്ളം വാഴ്വിന്റെ ക്രമത്തിൽ വി. പിതാക്കന്മാർ ധ്യാനിച്ചിരിക്കുന്നത്.

വെള്ളത്തെക്കുറിച്ചുള്ള അടിസ്ഥാനപരമായ എല്ലാ വായനാഭാഗങ്ങളും അന്നത്തെ ആരാധനാഭാഗങ്ങളിൽ ഉൾപ്പെടുത്തിയിരിക്കുന്നുവെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. 'ഭീകരമാരിനിധിക്കെതിരായ് ദൈവം നടകൊണ്ടു' എന്ന് തുടങ്ങുന്ന പ്രഖ്യാപനത്തിൽ തന്നെ രക്ഷിക്കുവാനും ഒപ്പം സംഹരിക്കുവാനുമുള്ള വെള്ളത്തിന്റെ കഴിവിനെ നാം കാണുന്നു. പഞ്ചഭൂതങ്ങളിലെ മൃതു ഭൂതമായ വെള്ളം പാത്രത്തിൽ എടുത്ത് ധാര കോരുമ്പോൾ ഉണ്ടാകുന്ന സുഖവും – "പാത്രമതിൽ തണ്ണീർ വാർന്നു താൻ കഴുകി ശിഷ്യന്മാരെ" – അതു തന്നെ പ്രളയമായി നമ്മുടെ മുന്നിലെത്തുമ്പോൾ ഉണ്ടാകുന്ന ദുഃഖവും അധികം വ്യാഖ്യാനം കൂടാതെ തന്നെ ഇപ്പോൾ നമുക്ക് മനസ്സിലാകുമല്ലോ.

പാപ അശുദ്ധിയില്ലാത്തവൻ യോർദാനിൽ ഇറങ്ങിയപ്പോൾ മാനുഷിക അശുദ്ധിയാൽ മലീമസമായിരുന്ന നദി ശുദ്ധീകരിക്കപ്പെട്ടു എന്നതാണ് വെള്ളം വാഴ്വിന്റെ അടിസ്ഥാന സന്ദേശം. സ്രഷ്ടാവിനെ കഴുകുവാൻ സൃഷ്ടിതമായതിന് ഭാഗ്യം ലഭിച്ചതിനാൽ താൻ ഭാഗ്യവതി എന്നാണ് നദി പാടി പറയുന്നത്. അവന്റെ സ്നാനത്താൽ പ്രപഞ്ചത്തിലെ സകല നീരുറവകളും ശുദ്ധീകരിക്കപ്പെട്ടു എന്ന് സാരം. യോർദാനിലേക്കു കടന്നുവരുന്ന കർത്താവിനെക്കുറിച്ചുള്ള യോഹന്നാന്റെ സാക്ഷ്യം ഇവിടെ പ്രധാനപ്പെട്ടതാണ്: "ഇതാ ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്."



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




3. യോഹന്നാന്റെ സ്നാനവും കർത്താവിന്റെ സ്നാനവും തമ്മിലുള്ള ബന്ധവും അടിസ്ഥാനപരമായ വ്യത്യാസവും കൂടെ ചുരുക്കമായി പ്രതിപാദിക്കപ്പെടേണ്ടതുണ്ട്. യോഹന്നാൻ നൽകുന്നത് മാനസാന്തര സ്നാനമാണ്. അനുതാപത്തിന്റെ പ്രസംഗം കേട്ട് അനുതപിച്ച ആളുകളാണ് അവന്റെ മുന്നിൽ നദിയിൽ മുട്ടുകുത്തിക്കൊണ്ടിരുന്നത്. അപ്പോൾ യോഹന്നാൻ പറയുന്ന വാക്കുകൾ ശ്രവിക്കുക: "എന്നിലും ബലമേറിയവൻ എന്റെ പിന്നാലെ വരുന്നു; അവന്റെ ചെരിപ്പിന്റെ വാറ് കുനിഞ്ഞഴിപ്പാൻ ഞാൻ യോഗ്യനല്ല. ഞാൻ നിങ്ങളെ വെള്ളത്തിൽ സ്നാനം കഴിപ്പിക്കുന്നു; അവനോ നിങ്ങളെ പരിശുദ്ധാത്മാവിനാൽ സ്നാനം കഴിപ്പിക്കും" (വി. മർക്കോസ് 1.7–8). യോർദാൻ നദിയും യൂഹാനോനും ത്രിത്വത്തിന്റെ വെളിപ്പെടലിനുള്ള ഒരു ഉപാധിയായി പരിണമിച്ചുവെന്നതിലുപരി സ്രഷ്ടാവിന് സൃഷ്ടിയിൽ നിന്നുമുള്ള ഒരു ശുദ്ധീകരണ സ്നാനം ആവശ്യമില്ലാ എന്ന് സാരം.

അഗ്നി കൊണ്ടും ആത്മാവിലുമുള്ള സ്നാനം കർത്താവ ആരംഭിച്ചത് പ. സഭയിൽ ആണെന്ന് കാണാം. ആത്മിക യോർദാനായ വി. മാമോദീസാതൊട്ടിയിൽ കൂദാശാപരമായി സഭയുടെ പൗരോഹിത്യം വി. യോർദാനെ ദൈവശക്തിയാൽ ക്രമീകരിക്കുന്നു. അതിൽ വി. മാമോദീസാ മുഴുകുന്നവൻ ആത്മാവിലും സത്യത്തിലും പുനർജനിക്കുന്നു. അവന്റെ മരണത്തിൽ പങ്കാളികളായി അവനിൽ ഉയിർക്കുന്നതാണ് ക്രൈസ്തവ മാമോദീസാ (റോമർ 6.1–5). ചുരുക്കത്തിൽ ജനതയെ ക്രിസ്തുവിലേയ്ക്ക് അടുപ്പിക്കുവാനുള്ള അനുതാപത്തിന്റെ മാനസാന്തര സ്നാനമാണ് വി. യോഹന്നാൻ നടത്തിയിരുന്നതെങ്കിൽ വെള്ളത്താലും ആത്മാവാലും നിത്യതയിലേയ്ക്ക് ജനിപ്പിച്ച് ജീവിപ്പിക്കുന്ന പ്രക്രിയയാണ് ക്രിസ്തു നൽകുന്ന സ്നാനം. അതിലേക്കാണ് ക്രിസ്തു നിക്കോദിമോസിനെ ക്ഷണിച്ചത് (വി. യോഹ. 3.5–6); നമ്മെയും കൂട്ടിച്ചേർത്തത് എന്ന് ഓർക്കണം.

അഗ്നിയാലും ആത്മാവാലുമുള്ള യഥാർത്ഥ സ്നാനം സ്വീകരിച്ചവരിൽ ആദ്യജാതന്മാരാണ് ധീര രക്തസാക്ഷികളായ വി. യോഹന്നാൻ മാംദാനയും വി. സ്തേഫാനോസ് ശെമ്മാശനും. അവരുടെ ഓർമ്മപെരുന്നാൾ ഈ ദിവസങ്ങളിൽ ആഘോഷിക്കുന്നത് ഏറെ ആത്മപ്രചോദനം നൽകുന്നതാണ്. 'ഗളരുധിരത്താൽ ധവളിമയംഗങ്ങൾക്ക് ഉളവാക്കി'യവരുടെ (കഴുത്തിൽ നിന്നും ഒഴുകിയ രക്തത്തിൽ വി. മാമോദീസാ സ്വീകരിച്ചവർ അഥവാ ക്രൈസ്തവ രക്തസാക്ഷികൾ) സംഘം അനുദിനം വർദ്ധിച്ചു വരുന്ന വലിയ പ്രതിഭാസമാണ് ആത്മിക സഭയുടെ ചരിത്രത്തിൽ നാം കാണുന്നത്.

അവരാരും മരണത്തെ ഭയന്ന് പിൻതിരിഞ്ഞവരല്ല. കാരണം അവർ കണ്ടത് ക്രൂശിന്മേൽ തല ചായ്ച്ചവൻ അവർക്കായി മുടികൾ മുടയുന്നതാണ്. തനിക്കു നേരെ ക്രൂദ്ധരായി വലിയ കല്ലുകൾ എറിയുന്നവരെയല്ല മറിച്ച് മുന്നിൽ സ്വർഗ്ഗം തുറന്നിരിക്കുന്നതാണ് വി. സ്തേഫാനോസ് കണ്ടത്. കാരണം അവർ നോക്കുന്നത് തിരശ്ചീനമായിട്ടല്ല; മറിച്ച് അവരുടെ ബോധങ്ങളും വിചാരങ്ങളും പിതാവാം ദൈവത്തിന്റെ വലതുഭാഗത്ത് മശിഹാ തമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന മഹോന്നതങ്ങളിലായിരുന്നു. അവരുടെ പ്രാർത്ഥന നമുക്ക് തുണയാകട്ടെ.



## ദേവലോകം പെരുന്നാൾ സമാപിച്ചു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ ആസ്ഥാനമായ ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ കബറടങ്ങിയിട്ടുള്ള പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും, പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടെയും, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെയും സംയുക്ത ഓർമ്മപ്പെരുന്നാൾ സമാപിച്ചു. പരിശുദ്ധ കാതോലിക്കാ ബാവായുടെ അസിസ്റ്റന്റ് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യകാർമ്മികത്വത്തിൽ വി. കുർബ്ബാനയും, കബറിങ്കൽ ധൂപപ്രാർത്ഥനയും നടന്നു. തുടർന്ന് പ്രദക്ഷിണവും ഉണ്ടായിരുന്നു. കുര്യാക്കോസ് മാർ ക്ലീമിസ്, ഡോ. ഗബ്രീയേൽ മാർ ഗ്രീഗോറിയോസ്, ഡോ. യാക്കൂബ് മാർ ഐറേനിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, യൂഹാനോൻ മാർ പോളിക്കർപ്പോസ്, ഡോ.യൂഹാനോൻ മാർ ദിയസ്ക്കോറോസ്, ഏബ്രഹാം മാർ എപ്പിഫാനിയോസ്, ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ കൂറിലോസ്, യാക്കോബ് മാർ ഏലിയാസ്, ഡോ. ജോഷ്വാ മാർ നിക്കോദീമോസ്, ഡോ. ഗീവർഗീസ് മാർ യൂലിയോസ് എന്നീ മെത്രാപ്പോലീത്തമാർ സഹകാർമ്മികരായിരുന്നു. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്ത അനുസ്മരണ പ്രസംഗം നടത്തി. ഫാ. എം. കെ. കുര്യൻ നന്ദി അറിയിച്ചു.

പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണ നവതിയാഘോഷങ്ങളോടനുബന്ധിച്ച് ബാവാ തിരുമനസിലെ ജീവിതത്തെക്കുറിച്ച് ഡോക്യുമെന്ററി നിർമ്മാണ മത്സരത്തിൽ മാർ ഗ്രീഗോറിയോസ് യുവജനപ്രസ്ഥാനം ഷാർജ ഒന്നാം സ്ഥാനവും, ഫാ. ബിജിൻ കെ. ജോൺ രണ്ടാം സ്ഥാനവും, വരിക്കോലി സെന്റ് മേരീസ് പള്ളി യുവജന പ്രസ്ഥാനം മൂന്നാം സ്ഥാനവും കരസ്ഥമാക്കി. ഓൺലൈൻ ക്വിസ് മത്സരത്തിൽ ഡെറിൻ രാജു ഒന്നാം സ്ഥാനവും, ലീനാമ്മ തോമസ്, സുധി മരിയ തോമസ് എന്നിവർ രണ്ട്, മൂന്ന് സ്ഥാനങ്ങൾ കരസ്ഥമാക്കി. വിജയികൾക്കുള്ള സമ്മാനദാനവും നടന്നു.



### മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക വാർത്താ മാധ്യമ വിഭാഗത്തിന്റെ വകയായി 'മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് ന്യൂസ് ലെറ്റർ' പ്രസിദ്ധീകരണം ആരംഭിച്ചിട്ട് രണ്ടു വർഷം പൂർത്തിയായി. ഈ ഡിജിറ്റൽ യുഗത്തിൽ സഭയുടെ പ്രധാനപ്പെട്ട വാർത്തകൾ ദിവസങ്ങളോളം കാത്തിരുന്ന് അറിയുന്നതിനു പകരം ആഴ്ചതോറും സഭാവിശ്വാസികൾക്ക് ഡിജിറ്റൽ രൂപത്തിൽ ഈ പത്രിക ലഭിക്കുന്നു. സഭാജീവിതത്തെയും സഭയുടെ ആരാധനാ പൈതൃകത്തേയും, സഭാചരിത്രത്തിന്റെ വഴികളെയും, കാലികമായ പ്രബോധനങ്ങളെയും ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ലേഖനങ്ങളും, സഭാസംബന്ധമായ വാർത്തകളും ഇതിൽ ഉൾപ്പെടുത്തിയിരിക്കുന്നു. അതോടൊപ്പം വിജ്ഞാനപ്രദങ്ങളാകുന്ന മറ്റു പംക്തികളും ആരാധനാവർഷത്തിലെ ഓരോ കാലഘട്ടത്തിന്റെ ആഴ്ചയുടെയും, ദിവസങ്ങളുടെയും പ്രത്യേകതകളും ഇതിൽ ചേർത്തിരിക്കുന്നു.

ഈ പത്രികയുടെ പ്രസിദ്ധീകരണത്തിനുവേണ്ടി എന്നോടൊപ്പം പ്രവർത്തിക്കുന്ന എല്ലാവരെയും പ്രത്യേകം അഭിനന്ദിക്കുകയും ദൈവം തമ്പുരാൻ അവരെയെല്ലാം അനുഗ്രഹിക്കട്ടെ എന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു. മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് ന്യൂസ് ലെറ്ററിന്റെ മൂന്നാമത്തെ വർഷം ആരംഭിക്കുന്ന ഈ സമയത്ത് ഈ പത്രികയുടെ പ്രസിദ്ധീകരണം മൂലം ലോകത്തെമ്പാടുമുള്ള നമ്മുടെ സഭയിലെ പുതിയ തലമുറയെ ക്രിസ്തുവിനോടും സഭാഗാത്രത്തോടും ചേർത്തു നിർത്തുവാനും ആത്മീയജ്ഞാനത്തിന്റെ വഴിയിലേക്ക് അവരെ ആനയിക്കുവാനും സാധിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഇതിന്റെ എല്ലാ വായനക്കാർക്കും സന്തോഷത്തിന്റെയും സമാധാനത്തിന്റെയും ഒരു പുതുവത്സരം ആശംസിക്കുന്നു.

ക്രിസ്തുവിൽ നിങ്ങളുടെ ആത്മീയ ഇടയൻ

**പുലിക്കോട്ടിൽ ഗീവർഗീസ് മാർ യൂലിയോസ്**

**മെത്രാപ്പോലീത്ത**

**ലേഖനം**

# ചന്ദ്രൻ ഒന്നു പതിച്ചു കിട്ടുമോ സാറെ?

**ഡോ. എം. കുര്യൻ തോമസ്**

"ചന്ദ്രൻ ഒന്നു പതിച്ചു കിട്ടാൻ എന്താണ് വഴി വക്കീൽ സാറെ?"

"ഏതു ചന്ദ്രൻ."

"നമ്മുടെ ആകാശത്തു കാണുന്ന ചന്ദ്രൻ."

"ഓ അതോ? അത് നിസാരം. കോടതിയിൽ ഒരു അന്യായം ഫയൽ ചെയ്താൽ മതി."

"മതിയോ"

"മതി"

"ചെയ്യാവോ സാറെ?"

"ഏറ്റു"

"എന്നാ ചിലവു വരും"

"എന്റെ ഫീസ് 2000 രൂപാ മാത്രം. ഇത്തരം നിസാര കേസിനൊന്നും ഞാൻ വല്യ ഫീസ് വാങ്ങാറില്ല."



"എങ്കിൽ ഇന്നുതന്നെ ചെയ്യു സാറെ"

"ഇന്നു വ്യാഴാഴ്ച. ഇന്നും നാളേം കൊണ്ട് അന്യായം തയാറാക്കാം. തിങ്കളാഴ്ച. അല്ലേൽ തിങ്കളാഴ്ച വേണ്ട. ശരിയിയല്ല. ചൊവ്വാഴ്ച ഫയൽ ചെയ്യാം. ബുധനാഴ്ച്ചയോ വ്യാഴാഴ്ച്ചയോ കേസ് എടുപ്പിക്കാം. വെള്ളിയാഴ്ച്ച വിധി ഉറപ്പ്. അടുത്ത തിങ്കളാഴ്ച. അല്ലേൽ ചൊവ്വാഴ്ച്ച വിധിപകർപ്പ് കിട്ടും. താൻ ബുധനാഴ്ച്ച വന്നേര്. നമ്മള് ജയിച്ച വിധി റെഡി. പിന്നെ ചന്ദ്രൻ നിങ്ങൾക്ക് സ്വന്തം."

"എങ്കിൽ വേണ്ടത് ചെയ്യു സാറെ. ഞാൻ ബുധനാഴ്ച വരാം."

"ഏറ്റു. ഒരു 1000 രൂപാ അഡ്വാൻസ് വേണം. പിന്നെ കോർട്ടുഫീസും ചില്ലറ ചിലവും ആ ഗുമസ്തനെ ഏൽപ്പിച്ചര്. ഇനി നിങ്ങൾ ബുധനാഴ്ച വന്നാൽ മതി."

തുക കൈമാറുന്നു. കക്ഷി സ്ഥലം വിടുന്നു. വീണ്ടും അടുത്ത ബുധനാഴ്ച.

"സാറെ നമ്മുടെ വധി?"

"ഏതു വിധി?"

"നമ്മുടെ ചന്ദ്രൻ....?"

"ഓ. അതോ? എന്തു ചെയ്യാനാടോ. ഒരു ഒന്നാന്തരം അന്യായമാ ഞാൻ ഫയൽ ചെയ്തത്. കറക്ട് ലാ പോയിന്റ് വെച്ചിട്ട്. സുപ്രീം കോടതി പോലും വിറച്ചേനെ. പക്ഷേ എന്തു ചെയ്യാം. ആ മണ്ടൻ മജിസ്രേട്ടിന് അതു മനസിലായില്ല. അയാളതങ്ങ് തള്ളി."

"ഇനി എന്തു ചെയ്യും സാറെ?"

എന്തു ചെയ്യാൻ? തള്ളിപ്പോയില്ലേ? പിന്നെ ഒരു കാര്യം ചെയ്യാം. താൻ വക്കീൽ ഫീസിൽ ബാക്കി തരാനുള്ള ആയിരം രൂപ തരേണ്ട. എനിക്കങ്ങനയല്ലെ സഹായിക്കാനാവു. കക്ഷികളെ ബുദ്ധിമുട്ടിക്കുന്നത് എനിക്ക് ഒട്ടും ഇഷ്ടമല്ല."

കോട്ടയത്തെ സരസനായ ഒരു വക്കീൽ അതേ ബാറിലെ ഒരു കേസില്ലാ വക്കീലിന്റെ പ്രവർത്തന ശൈലിയെക്കുറിച്ച് മൂന്നു ദശവൽസരം മുമ്പ് ഈ ലേഖകനോട് വിവരിച്ചതാണിത്. കേരളാ സർക്കാറിന്റെ നിർദ്ദിഷ്ട ക്രൈസ്തവ ശവസംസ്കാരത്തെ കുറിച്ചുള്ള ഓർഡിനൻസ് വാർത്തകളാണ് ഈ പഴയ കഥ വീണ്ടും ഓർമ്മയിലെത്തിച്ചത്.

അഖിലലോക വിഢിദിനം എന്നൊരു ദുഷ്പ്പേര് ഏപ്രിൽ 1-ന് ഉണ്ട്. അത്തരം പതിത്വമൊന്നുമില്ലാത്ത ജനുവരി 1-നാണ് *ക്രിസ്ത്യൻ പള്ളികളിലെ ഇടവകാംഗം മരിച്ചാൽ മൃതദേഹം പള്ളി സെമിത്തേരിയിൽ തന്നെ സംസ്കരിക്കുന്നതിനുള്ള അവകാശം ഉറപ്പാക്കുന്നതിനുള്ള ഓർഡിനൻസ്* ഇറക്കുമെന്ന് കേരളാ മുഖ്യമന്ത്രി പ്രഖ്യാപിച്ചത്. അതും മന്ത്രിസഭാ യോഗത്തിനുശേഷമുള്ള ഔദ്യോഗിക വാർത്താ സമ്മേളനത്തിൽ. അതിനാൽ സർക്കാർ ഗൗരവപൂർവം മുമ്പോട്ടു നീങ്ങുകയാണ് എന്നുതന്നെ കരുതണം.

*ക്രിസ്ത്യൻ പള്ളികളിലെ ഇടവകാംഗം* എന്നൊക്കെ വിശാലമായി പറഞ്ഞുവെങ്കിലും മൂന്നാം സമുദായ കേസിൽ 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധിയും, സുപ്രീം കോടതിയും കേരളാ ഹൈക്കോടതിയും അതിനനുബന്ധമായി പുറപ്പെടുവിച്ച തുടർവിധികളും മറികടന്ന് മുൻ യാക്കോബായ വിഭാഗത്തിന് നിർബാധം പള്ളി സെമിത്തരികളിൽ കടന്നുകൂടാനുള്ള അവസരമൊരുക്കുവാനാണ് ഈ ഓർഡിനൻസ് എന്നത് പകൽപോലെ വ്യക്തമാണ്. ഇസഹാക്കിനെ ഏശാവ് എന്നു തെറ്റിദ്ധരിപ്പിക്കാൻ കൈയ്യിൽ ആട്ടിൻതോൽ ചുറ്റിയിട്ടും യാക്കോബിനു ശബ്ദം മാറ്റാൻ ആവാഞ്ഞതുപോലെ മുഖ്യമന്ത്രിയുടെ വാർത്താ സമ്മേളനത്തിൽ യഥാർത്ഥ ശബ്ദം പുറത്തായി. ഓർത്തഡോക്സ് സഭ, *മന്ത്രിസഭാ ഉപായസമതിക്ക്* കീഴ്പ്പെടാതിരുന്നതിനുള്ള മറുമരുന്ന് എന്ന നിലയിലാണ് അദ്ദേഹം വിഷയം അവതരിപ്പിച്ചത്.

ഈ നിയമം ഓർത്തഡോക്സ് സഭയുടെ ഒരു പള്ളി സെമിത്തേരിയേയും ബാധിക്കില്ല എന്നതാണ് യാഥാർത്ഥ്യം. അതേസമയം ഈ നിയമംകൊണ്ട് കോളടിച്ചത് പെന്തക്കോസ്ത് സഭകൾക്ക് - പ്രത്യേകിച്ചും *തങ്ങൾക്ക്* പ്രത്യേക താല്പര്യമുള്ള ചില ആൾദൈവ സഭകൾക്ക് - ആണ്. റോമൻ കത്തോലിക്കാ - മാർത്തോമ്മാ - സി.എസ്.ഐ. സഭകളിൽനിന്നും പെന്തക്കോസ്ത് സഭകളിലും ആൾദൈവ സഭകളിലും ചേക്കേറിയവർക്ക് ഈ നിയമപ്രകാരം ഇനി അന്ത്യവിശ്രമത്തിന് ഇനി പഴയ പള്ളി സെമിത്തേരികളിലേയ്ക്ക് നിർബാധം ചേക്കേറാം. ആരും തടയില്ല. തടഞ്ഞാൽ ഒരു വർഷം തടവും 10,000 രൂപാ പിഴയും ഉറപ്പ്! ആനന്ദലബ്ദിക്കിനിയെന്തുവേണം?



കേരള സർക്കാരിന്റെ മനോരാജ്യത്തിലിരിക്കുന്ന ഈ ഓർഡിനൻസ് നിയമമാകണമെങ്കിൽ ഗവർണർ ഒപ്പിടണം. അത് നടന്നില്ലങ്കിൽ അടുത്ത നിയമശബയിൽ ബിൽ ആയി കൊണ്ടുവന്ന് പാസാക്കണം. പാസായാലും നിയമമാകണമെങ്കിൽ ഗവർണർ ഒപ്പിടണം. കഴിഞ്ഞ ദിവസം കേരള നിയമ സഭ പാസാക്കിയ പൗരത്വ നിയമത്തിനെതിരെയുള്ള പ്രമേയം ഗവർണർ മടക്കിയതിന്റെ ചൂട് ആറിയിട്ടില്ല.

ഇനി ഗവർണർ ഒപ്പിട്ടാലും കോടതിയിൽ ഈ ഓർഡിനൻസ് ചോദ്യം ചെയ്യപ്പെടും. സുപ്രീംകോടതി വിധിയെ മറികടക്കാൻ ഏതെങ്കിലും സംസ്ഥാന നിയമസഭ നിയമ നിർമ്മാണം നടത്തിയാൽ അതു നിലനിൽക്കില്ലാ എന്നത് ഇന്ത്യൻ ഭരണഘടനയുടെ നിബന്ധനയാണ്. നിലവിലുള്ള കേരള സർക്കാരിന് ഇക്കാര്യത്തിൽ വ്യക്തമായ അനുഭവ പാഠമുണ്ട്. കണ്ണൂർ-കരുണ മെഡിക്കൽ കോളേജുകളിലെ അനധികൃത പ്രവേശനം റദ്ദാക്കിയ സുപ്രീം കോടതി വിധി മറികടക്കാൻ നിയമസഭ പാസാക്കിയ ബിൽ, സുപ്രീം കോടതി റദ്ദാക്കിയതിന്റെ ചൂട് ഇതുവരെ ആറിയിട്ടില്ല. അതേ സാഹചര്യമാണ് ഈ വിഷയത്തിലും നിലവിലുള്ളത്.

ഗർഭസ്ഥ ഓർഡിനൻസിന്റെ ഉള്ളടക്കത്തേപ്പറ്റി പത്രവാർത്തകൾക്കപ്പുറം വിവരമൊന്നുമില്ല. ഉള്ളതുതന്നെ മുഖ്യമന്ത്രിയുടെ പത്രസമ്മേളനത്തിൽ അധിഷ്ഠിതവും. കുടുംബ കല്ലറയിൽ മതപരമായ ചടങ്ങുകൾ കൂടാതെ അടക്കാനുള്ള അവകാശം ഉറപ്പുവരുത്തുമെന്നു പറഞ്ഞ് ആരംഭിക്കുന്ന വിവരണം മുമ്പോട്ട് നീങ്ങുമ്പോൾ കുടുംബ കല്ലറ ഇല്ലങ്കിലും അടക്കാം എന്ന വിശദീകരണത്തിൽ എത്തി നിൽക്കുന്നു. ഒരുപക്ഷേ *കുടുംബകല്ലറ* എന്ന വിശദീകരണം വരേണ്യവർഗത്തേ മാത്രം അഭിസംബോധന ചെയ്യുന്നതാണന്നും അത് പള്ളിത്തർക്കത്തിൽ കായികമായ സാന്നിദ്ധ്യംകൊണ്ട് കേസിൽപ്പെട്ട് ജീവിതം തുലയ്ക്കുന്ന *പ്രോലിറ്റേറിയൻസിനു* ബാധകമല്ലന്നുമുള്ള പിൽക്കാല തിരിച്ചറിവായിരിക്കും ഇത്തരമൊരു കൂട്ടിച്ചേർക്കലിനു മുഖ്യമന്ത്രിയെ പ്രേരിപ്പിച്ചത്. അതിന് മതപരമായ മരണാനന്തര ചടങ്ങുകൾ നടത്തുകയോ നടത്താതിരിക്കുകയോ ചെയ്യാനുള്ള സ്വാതന്ത്ര്യം ഇടവകാംഗത്തിന് ഉണ്ടത്രെ! ചുരുക്കത്തിൽ, ഏത് അണ്ടനും അടകോടനും പള്ളി സെമിത്തേരിയിൽ കബറടങ്ങാം! അത് ഓർത്തഡോക്സ് പള്ളി ആവണമെന്നില്ല, റോമൻ കത്തോലിക്ക - മാർത്തോമ്മാ - സി.എസ്.ഐ. അടക്കമുള്ള ഏതു എപ്പിസ്ക്കോപ്പൽ സഭകളുടെ സെമിത്തേരിയിലും ആകാം!

ഓർഡിനൻസ് ഒരു അടിയന്തിര - താൽക്കാലിക സംവിധാനമാണ്. ആറു മാസം മാത്രമാണ് അതിന്റെ ആയുസ്. ഏതേ ഓർഡിനൻസും അടുത്ത നിയമസഭാ സമ്മേളനത്തിൽ ബിൽ ആയി കൊണ്ടുവന്ന് പാസാക്കിയേ പറ്റൂ. ഇല്ലങ്കിൽ ഓർഡിനൻസ് സ്വാഹഃ. ബഹുമാനപ്പെട്ട കേരളാ മുഖ്യമന്ത്രിയും ഈ ഓർഡിനൻസിനു അംഗീകാരം കൊടുത്ത മന്ത്രിസഭയും മനസിലാക്കാതെ പോയ ഒരു യാഥാർത്ഥ്യമുണ്ട്. ഇന്ത്യ എന്ന രാജ്യത്തിനു ഒരു ഭരണഘടനയുണ്ട്. ആ ഭരണഘടന അനുസരിച്ച് സുപ്രീം കോടതി വിധി രാജ്യത്തിന്റെ നിയമമാണ്. അതിനെ മറികടക്കാൻ ഒരു നിയമനിർമ്മാണം നടത്താനും സംസ്ഥാന നിയമസഭകൾക്ക് അധികാരമില്ല. അത്തരമൊരു ഓർഡിനൻസിലോ ഇനി നിയമത്തിലോ ഗവർണർ ഒപ്പിട്ടു തരണമെന്നില്ല. അഥവാ ഒപ്പിട്ടു തന്നാലും സുപ്രീം കോടതി ചുരുട്ടി ചവറ്റു കുട്ടയിലെറിയും.

*പ്രയോജനമില്ലാത്ത* ഓർത്തഡോക്സ് സഭയെ *പാഠം പഠിപ്പിക്കാനും*, തങ്ങളുടെ ഏകോദര സഹോദരങ്ങളായ മുൻ യാക്കോബായ വിഭാഗത്തെ പ്രീണിപ്പിക്കുവാനും തല്ലിക്കൂട്ടിയ നിർദ്ദിഷ്ട ഓർഡിനൻസ് മലങ്കര സഭയുടെ പള്ളി സെമിത്തേരികളിലെ അനധികൃത ശവസംസ്ക്കാരത്തെ സഹായിക്കില്ല എന്നതാണ് നിയമപരമായ യാഥാർത്ഥ്യം. അതു മനസിലാക്കാൻ 2017 ജൂലൈ 3-ലെ വിധി പരിശോധിക്കാം.

> 17. പള്ളിയും സെമിത്തേരിയും ആർക്കും പിടിച്ചെടുക്കാവുന്നതല്ല. അത് ഇടവകാംഗങ്ങളുടെ അവകാശമായി തുടരണം. മലങ്കര സഭയിൽ വിശ്വസിക്കുന്നുവെങ്കിൽ ഇവിടെ അന്തസ്സോടെ സംസ്ക്കരിക്കപ്പെടുന്നതിന് ഒരു ഇടവകാംഗത്തിനുള്ള അവകാശത്തെ ആർക്കും നിഷേധിക്കാനാവില്ല.

*മലങ്കര സഭയിൽ വിശ്വസിക്കുന്നുവെങ്കിൽ...* എന്ന കോടതി പരാമർശനം തൽക്കാലം മറക്കാം. പക്ഷേ *ഇടവകാംഗം* എന്ന പരിമിതി നിർദ്ദിഷ്ട ഓർഡി




ശവസംസ്കാരം സംബന്ധിച്ച് ഓർഡിനൻസ് കൊണ്ടുവരാനുള്ള സംസ്ഥാന സർക്കാരിന്റെ നീക്കം സുപ്രീംകോടതി വിധിക്ക് നിരക്കാത്തതെന്ന് മലങ്കര ഓർത്തഡോക്സ് സഭ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്ത. ഇടവകാംഗങ്ങളുടെ മൃതദേഹം സെമിത്തേരിയിൽ ആർക്ക് വേണമെങ്കിലും സംസ്കരിക്കാമെന്നുള്ള ഓർഡിനൻസിലെ വ്യവസ്ഥ അംഗീകരിക്കാനാവില്ല. മലങ്കര ഓർത്തഡോക്സ് സഭാംഗമായിരിക്കുന്ന ഇടവകാർക്ക് മാത്രമാണ് സഭയുടെ സെമിത്തേരിയിൽ മൃതശരീരം സംസ്കരിക്കപ്പെടുവാൻ അവകാശമുള്ളത്. ഇടവക വികാരിയാണ് സെമിത്തേരിയുടെ ചുമതലക്കാരൻ. അദ്ദേഹത്തിന്റെ അറിവോ സമ്മതമോ കൂടാതെ ആർക്കും സെമിത്തേരിയിൽ കയറി മൃതശരീരം സംസ്കരിക്കാനാവുമെന്ന നിബന്ധന സുപ്രീം കോടതി വിധിക്ക് വിരുദ്ധമാണ്. സെമിത്തേരിയിൽ സമാന്തര ഭരണം അനുവദനീയമല്ലന്ന് സുപ്രീംകോടതി സുവ്യക്തമാക്കിട്ടുള്ളതാണ്. കോടതി വിധിയിലൂടെ ഔദ്യോഗികമായി വികാരിമാരായി തീർന്നിരിക്കുന്ന വൈദീകരുടെ അറിവും സമ്മതവും പങ്കാളിത്വവും കൂടാതെ പള്ളിയുടെ സെമിത്തേരിയിൽ മൃതശരീരം സംസ്കരിക്കുന്നത് അരാജകത്വം സൃഷ്ടിക്കും. തുടർന്ന് പള്ളിയിലും സമാന്തര ഭരണം നിലനിർത്തുന്നതിനുള്ള പരിശ്രമത്തിന്റെ ആദ്യ പടിയായി ഓർത്തഡോക്സ് സഭ ഇതിനെ കാണുന്നു.

സുപ്രീം കോടതി വിധി രാജ്യത്തെ നിയമമാണ്. ആ നിയമത്തിന് എതിരായി ഒരു സംസ്ഥാനത്തിനും നിയമനിർമ്മാണം നടത്തുവാൻ അവകാശമില്ല. ഇതിനെ നിയമപരമായി ഓർത്തഡോക്സ് സഭ നേരിടും.

പരേതന്റെ ബന്ധുക്കൾ ഇഷ്ടപ്പെടുന്നുവെങ്കിൽ അവർ ആഗ്രഹിക്കുന്ന പട്ടക്കാരനെക്കൊണ്ട് ശുശ്രൂഷകൾ നടത്തി ഇടവകയുടെതല്ലാത്ത മറ്റ് സെമിത്തേരിയിലോ സ്ഥലങ്ങളിലോ മൃതദേഹം സംസ്കരിക്കുന്നത് യാതൊരു തടസവുമില്ല എന്ന വ്യവസ്ഥയെ സഭ എതിർക്കുന്നില്ല. എന്നാൽ മറ്റൊരു ഓർത്തഡോക്സ് സഭയുടെ സെമിത്തേരിയിൽ സംസ്കരിക്കാൻ ആഗ്രഹിച്ചാൽ ആ പള്ളിയിലെ വികാരിയുടെ അനുവാദം വാങ്ങിയിരിക്കണം.

ഓർത്തഡോക്സ് സഭ മൃതദേഹം സംസ്കരിക്കുന്നതിന് എതിര് നിന്നിട്ടില്ല. എന്നാൽ മൃതദേഹം സംസ്കരിക്കുന്നത് നിയമാനുസൃത വികാരിയുടെ കാർമ്മികത്വത്തിലായിരിക്കണമെന്ന് മാത്രമാണ് ആവശ്യപ്പെട്ടിട്ടുള്ളത്. അതിനെതിരായി കാര്യങ്ങൾ നടത്തുന്നതിന് വേണ്ടി പാത്രിയർക്കീസ് വിഭാഗം മനുഷ്യവകാശ കമ്മീഷനെയും കോടതിയെയും പല തവണ സമീപിച്ചെങ്കിലും ഇത് വരെയും യാതൊരു ആനുകൂല്യവും ലഭിച്ചിട്ടില്ല.

കോടതി വിധികൾ നടപ്പാക്കാൻ ശ്രമിക്കാതെ പാത്രിയർക്കീസ് വിഭാഗത്തിന് ഏകപക്ഷീയമായി ആനുകൂല്യം ചെയ്ത് കൊടുക്കുവാനുള്ള ഒരു നീക്കമായിട്ട് ഇതിനെ കാണുന്നു. ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി ലഭിച്ച കോടതി വിധികൾ നടപ്പാക്കുന്നതിൽ അലംഭാവം കാണിക്കുന്നതിനോടൊപ്പം പാത്രിയർക്കീസ് വിഭാഗത്തിന് മറ്റൊരു ആനുകൂല്യം കൂടെ ചെയ്ത് കൊടുക്കാനുള്ള ഗവൺമെന്റിന്റെ നീക്കമായി മാത്രമെ ഇതിനെ കാണാൻ സാധിക്കുന്നുള്ളൂ എന്നും മാർ ദിയസ്ക്കോറോസ് കൂട്ടിചേർത്തു.

നൻസിലും ഉണ്ട്. അതു കൂടാതെ ഈ *വിശ്വാമിത്ര സൃഷ്ടി* പ്രഥമദൃഷ്ട്യാ പോലും നിലനിൽക്കില്ല എന്നതാണ് വാസ്തവം. ഇവിടെ ചോദ്യം *ഇടവകാംഗം* എന്നത് എങ്ങനെ തെളിയിക്കും എന്നതാണ്. അതിനു അംഗീകൃത രേഖ വേണം. മുൻ തലമുറയിൽ ആരോ ഇടവകാംഗമായിരുന്നു എന്നത് ഒരാളുടെ അംഗത്വത്തിനുള്ള അവകാശമല്ല. *അമ്മാവൻ ആന കയറിയതുകൊണ്ട് മരുമകന്റെ ആസനത്തിൽ തഴമ്പു വീഴുകയില്ല* എന്നതാണ് ഇവിടെ പ്രമാണം. നിർദ്ദിഷ്ട വ്യക്തി നിലവിൽ ഇടവകാംഗമാണ് എന്നു എങ്ങിനെ തെളിയിക്കാനാവും എന്നതാണ് പ്രശ്നം.

മലങ്കര സഭയിലെ ഇടവക പള്ളികളെ സംബന്ധിച്ച് നിലവിലുള്ള അടിസ്ഥാന നിയമം 1934-ലെ സഭാ ഭരണഘടനയാണന്ന് 1958, 1995, 2002, 2017 എന്നീ വർഷങ്ങളിലെ സുപ്രീം കോടതി വിധികളും 2017-നു ശേഷമുള്ള അനുബന്ധ വിധികളും അസന്നിഗ്ദമായി വ്യക്തമാക്കിയിട്ടുള്ളതാണ്. അതായത്, ഈ ഭരണഘടനപ്രകാരം മാത്രമാണ് *ഇടവകാംഗം* എന്ന അവകാശം സ്ഥാപിക്കപ്പെടുന്നത്. അതനുസരിച്ച് ഇടവക രജിസ്റ്ററിൽ പേരുണ്ടായിരിക്കുക എന്നതു മാത്രമാണ് ഇടവകാംഗത്വം തെളിയിക്കാനുള്ള ഏക നിയമാനുസൃത രേഖ. ഭരണഘടനയുടെ താഴെ പറയുന്ന ആറാം വകുപ്പാണ് ഇതിനാസ്പദം:

ഓരോ പള്ളി ഇടവകയ്ക്കും ഓരോ ഇടവക രജിസ്റ്റർ ഉണ്ടായിരിക്കേണ്ടതാകുന്നു. ഇടവകയിലെ ഓരോ അംഗത്തിന്റെയും പേര് ഇടവക രജിസ്റ്ററിൽ ഉൾപ്പെടുത്തേണ്ടതാകുന്നു. ഇടവകയിലെ ഏതെങ്കിലും അംഗം സഭയിൽനിന്നു മാറ്റപ്പെടുകയോ, മറ്റു സഭയിലേക്ക് വിവാഹം ചെയ്ത് അയയ്ക്കപ്പെടുകയോ, സ്ഥിരമായി മറ്റൊരു ഇടവകാംഗത്വം സ്വീകരിക്കുകയോ ചെയ്താൽ ഇടവകയിലെ അംഗത്വം നഷ്ടമാകുന്നതാണ്.



സഭാ ഭരണഘടന 43-ാം വകുപ്പ് ഈ രജിസ്റ്റർ ആര് എഴുതി സൂക്ഷിക്കണമെന്നും വ്യക്തമാക്കുന്നുണ്ട്.

മാമോദീസാ രജിസ്റ്റർ, വിവാഹ രജിസ്റ്റർ, മരണ രജിസ്റ്റർ, ഇടവകയോഗ രജിസ്റ്റർ, കുമ്പസാര രജിസ്റ്റർ, എന്നിതുകളും ഇവയ്ക്കു പുറമെ ഇടവകയിലുള്ള എല്ലാ സ്ത്രീ പുരുഷന്മാരുടെയും പേരുവിവരം അടങ്ങിയ ഇടവക രജിസ്റ്ററും വികാരിയുടെ ചുമതലയിൽ അപ്പോഴപ്പോൾ എഴുതി സൂക്ഷിക്കേണ്ടതും ഇടവക മെത്രാപ്പോലീത്താ ഇടവക സന്ദർശനാർത്ഥം പള്ളിയിൽ വരുന്ന അവസരങ്ങളിൽ ഇവ അദ്ദേഹത്തെ കാണിച്ച് അടയാളം വയ്പിക്കേണ്ടതുമാകുന്നു....

ചുരുക്കത്തിൽ, 1934-ലെ മലങ്കരസഭാ ഭരണഘടനപ്രകാരം നിയമിക്കപ്പെടുന്ന വികാരി എഴുതി - കാലോചിതമായി പരിഷ്ക്കരിച്ച് - സൂക്ഷിക്കുന്ന ഇടവക രജിസ്റ്റർ മാത്രമാണ് ഒരാളുടെ ഇടവകാംഗത്വം നിർദ്ധാരണം ചെയ്യുന്ന ഏക രേഖ. അപ്രകാരം ഒരാളെ മലങ്കര ഓർത്തഡോക്സ് സഭാ അംഗമായി കണക്കാണമെങ്കിൽ അയാൾക്കു വേണ്ട അടിസ്ഥാന യോഗ്യതയും സഭാ ഭരണഘടനയുടെ 4-ാം വകുപ്പ് വ്യക്തമാക്കിയിട്ടുണ്ട്.

വി. മാമോദീസാ കൈക്കൊണ്ടവരും വി. ത്രിത്വത്തിന്റെ ദൈവത്വം, പുത്രന്റെ മനുഷ്യാവതാരം, പരിശുദ്ധാത്മാവിന്റെ പുറപ്പാട്, വി. സഭ എന്നിവയിലും, അവയിൽ നിഖ്യാ വിശ്വാസപ്രമാണത്തിന്റെ ഉപയോഗം, വി. പാരമ്പര്യങ്ങളുടെ ദൈവനിശ്വാസം, ദൈവമാതാവിന്റെയും ശുദ്ധിമാന്മാരുടെയും മദ്ധ്യസ്ഥത, മരിച്ചവരുടെ ഓർമ്മ, ഏഴു കൂദാശകളുടെ കർമ്മങ്ങൾ, നോമ്പ് മുതലായി നിയമാനുസരണമുള്ള അനുഷ്ഠാനങ്ങൾ എന്നിവയിലും വിശ്വാസമുള്ളവരും അവയെ അനുഷ്ഠിക്കേണ്ട ബാദ്ധ്യത സ്വീകരിച്ചിട്ടുള്ളവരും ആയ എല്ലാ സ്ത്രീപുരുഷന്മാരും ഈ സഭയിലെ അംഗങ്ങൾ ആയിരിക്കുന്നതാകുന്നു.

അതായത്, 2017-ലെ സുപ്രീം കോടതി വിധിപ്രകാരവും 1934-ലെ മലങ്കര സഭാ ഭരണഘടനപ്രകാരവും തയാറാക്കിയ *മലങ്കര സഭയിൽ വിശ്വസിക്കുന്ന*വരുടെ രജിസ്റ്ററിൽ ഉൾപ്പെട്ടവർക്ക് മാത്രമാണ് സെമിത്തേരിയിൽ മാന്യമായ ശവസംസ്കാരത്തിന് അർഹത. കേരള സർക്കാരിന് കേവലം ഒരു ഓർഡിനൻസിലൂടെ ഇതു മറികടക്കാനാവില്ല. പള്ളി സെമിത്തേരിയിൽ സംസ്ക്കരിക്കാൻ കർമ്മം നടത്തണമോ വേണ്ടയോ എന്നൊക്കെ തീരുമാനിക്കാൻ ആരാണ് കേരള സർക്കാരിന് അധികാരം നൽകിയത്? ...*മലങ്കര സഭയിൽ വിശ്വസിക്കുന്നുവെങ്കിൽ ഇവിടെ അന്തസ്സോടെ സംസ്ക്കരിക്കപ്പെടുന്നതിന് ഒരു ഇടവകാംഗത്തിനുള്ള അവകാശത്തെ ആർക്കും നിഷേധിക്കാനാവില്ല...* എന്ന സുപ്രീം കോടതി വിധി നിലനിൽക്കുന്ന കാലത്തോളം ആ വിശ്വാസപ്രകാരമുള്ള ആചാരാനുഷ്ടാനങ്ങളെ സംസ്ഥാന സർക്കാരിന് ഏകപക്ഷിയമായി ഇല്ലാതാക്കാനാവില്ല.

സെമിത്തേരി ഭരണപരമായി മാത്രമല്ല, വിശ്വാസപരമായും ആചാരപരമായും പള്ളിയുടെ അവിഭാജ്യ ഘടകമാണ്. അതിനാൽത്തന്നെ ആ സെമിത്തേരിയിലെ കുടുംബക്കല്ലറകൾ എന്നു വിശേഷിപ്പിക്കുന്നവ അടക്കം ഇടവകാംഗങ്ങളുടെ മാത്രം ഉപയോഗത്തിനുള്ളതാണ്. *മലങ്കര സഭയിൽ വിശ്വസിക്കുന്നുവെങ്കിൽ...*അവർ മലങ്കര സഭയുടെ കൂദാശാ-ആചാരാനപഷ്ടാനങ്ങൾ പരിപാലിക്കുന്നവരും ഭരണ സംവിധാനം അംഗീകരിക്കുന്നവരുമായിരിക്കണം. അല്ലാതെ താനോ, തന്റെ മുൻ തലമുറക്കാരോ ആ പള്ളിയിൽ എന്നോ ഇടവകക്കാരനായിരുന്നു എന്നതിനാൽ സെമിത്തേരിയിലെ സംസ്ക്കാരത്തിന് അവകാശവാദം ഉന്നയിക്കാൻ തടസമാകുന്ന 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധി മറികടക്കാനല്ലേ ഈ ഓർഡിനൻസ്? സുപ്രീം കോടതി വിധിയെ മറികടക്കാനുള്ള ഈ ശ്രമം നിയമദൃഷ്ട്യാ നിലനിൽക്കുമോയെന്നു കണ്ടറിയാം.

ഇടവക പള്ളിയുടെ അവിഭാജ്യ ഘടകമാണ് അവയുടെ സെമിത്തേരികൾ. അവിടുള്ള കല്ലറകൾ - അവ കുടുംബ കല്ലറകൾ ആയാലും - പള്ളി സെമിത്തേരിയുടെ ഭാഗമാണ്. എന്നാൽ സ്വകാര്യ ഭൂമിയിലും തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ ശ്മാശനഭൂമിയിലും ഏതെങ്കിലും മത/സഭ വിഭാഗത്തിന്റെ സെമിത്തേരിയിൽ ഉപ്പെടാതെ പണിത ധാരാളം കുടുംബ കല്ലറകൾ കേരളത്തിൽ ഉണ്ട്. പെന്തക്കോസ്ത് സഭകളിൽപ്പെട്ടവരാണ് അപ്രകാരം ചെയ്യുന്നത്. അവയ്ക്ക് ഈ നിയമം ബാധകമായേക്കാം. പക്ഷേ അവ കൈമാറ്റം ചെയ്തു കഴിഞ്ഞാലോ? ഉടമസ്ഥരെല്ലാം വിദേശത്തു കുടിയേറിയതിനാൽ ഇതുവരെ ഉപയോഗിക്കാത്ത ഇത്തരമൊരു കുടുംബക്കല്ലറ വില്പനയ്ക്ക് എന്നൊരു പത്രപരസ്യം ഏതാനും വർഷം മുമ്പു കണ്ടു. അപ്രകാരം വില്പന നടന്നു കഴിഞ്ഞാൽ പിന്നെ പഴയ കുടുംബക്കാർക്ക് അവകാശമുണ്ടോ? ചില സമുദായങ്ങളിൽ പരമ്പാഗതമായി മൃതദേഹം ദഹിപ്പിക്കുന്നത് തറവാട്ടു പറമ്പിന്റെ ഒരു പ്രത്യേക ഭാഗത്തായിരുന്നു. ആളോഹരി വീതം വാങ്ങി മാറിപ്പോയ അതേ കുടുംബാങ്ങൾ പിന്നീട് അവിടെ ശവദാഹ അവകാശം ഉന്നയിച്ചാൽ എന്താവും സ്ഥിതി?

ക്രിസ്ത്യൻ സെമിത്തരികളെ ആലപ്പുഴ വലിയ ചുടുകാടിനു സമമായും, എപ്പിസ്ക്കോപ്പൽ സഭകളുടെ ശവസംസ്ക്കാര ശുശ്രൂഷകൾ പാർട്ടി ശവസം

സ്ക്കാരത്തിനു തുല്യമായും, വിശ്വാസികളുടെ ഓർമ്മദിനം അജ്ഞാത സഖാക്കളുടെ രക്തസാക്ഷിദിനം പോലയും ലാഘവ ബുദ്ധിയോടെ കാണുന്ന ഒരു വിചിത്ര സൃഷ്ടിയാണ് ഈ ഓർഡിനൻസ്. മുൻ യാക്കോബായ വിഭാഗ നേതൃത്വം തങ്ങളുടെ വിഭജന മോഹം പൂവണിയിക്കാൻ നടത്തുന്ന ശ്രമമാണ് സെമിത്തേരി അവകാശം സ്ഥാപിച്ചെടുക്കൽ. കോടതികളിലും മനുഷ്യാവകാശ കമ്മീഷനിലും 2017 മുതൽ ഇതഃപര്യന്തം അവർ നടത്തിയ എല്ലാ ശ്രമങ്ങളും പരാജയപ്പെട്ടു. അവയെ മറികടക്കാനാണ് ഈ ഓർഡിനൻസ്. യഥാർത്ഥത്തിൽ സുപ്രീം കോടതി കർശനമായി വിലക്കിയ സമാന്തര ഭരണത്തിനു വഴിവെക്കുന്നതാണ് ഈ നിയമ നിർമ്മാണം.



സുപ്രീം കോടതിവിധയ്ക്കനുസൃതമായി മാന്യമായി ശവസംസ്ക്കാരം നടത്തുവാൻ തയാറാണന്ന് മലങ്കര സഭ വ്യക്തമാക്കിയിട്ടുണ്ട്. അപ്രകാരം നടത്തുന്നുമുണ്ട്. പക്ഷേ അതു തുടർന്നാൽ തങ്ങളുടെ വിഭജന – സമാന്തര സഭാ മോഹം ഒരിക്കലും തളിർക്കയില്ലന്നു മുൻ യാക്കോബായ വൈദീക നേതൃത്വത്തിനറിയാം. അണികളെ തങ്ങളോടൊപ്പം പിടിച്ചു നിർത്താനുള്ള അറ്റകൈപ്രയോഗമാണ് ഇപ്പോൾ സർക്കാർവഴി നടപ്പിലാക്കൻ അവർ ശ്രമിക്കുന്നത്.

*ഓർത്തഡോക്സ് വൈദീകർ തങ്ങളുടെ മൃതശരീരങ്ങളിൽ തൊടുന്നതു പോലും ഞങ്ങളുടെ ആളുകൾക്ക് വെറുപ്പാണ്* എന്ന് ഒരു മുൻ യാക്കോബായ മെത്രാൻ ചാനൽ ചർച്ചയിൽ തട്ടിവിട്ടത് ഏതാനും മാസം മുമ്പാണ്. ഓർത്തഡോക്സ് ശവസംസ്കാരത്തിൽ വൈദീകർ ശരീരത്തു തൊടുന്നില്ല എന്ന യാഥാർത്ഥ്യം ഈ മെത്രാന് അരിയാമോ എന്ന ചോദ്യം ഉണ്ട്. പക്ഷേ അതൊന്നും കഴിഞ്ഞ ദിവസം കണ്ടനാട് ഭദ്രാസനത്തിലെ അട്ടിൻകുന്ന് പള്ളിയിൽ നടന്ന ശവസംസ്ക്കാരത്തിൽ കണ്ടില്ലല്ലോ? ഇതുവരെ വിധിനടപ്പാക്കത്ത ആ പള്ളിയിൽ ഇരുപക്ഷ വൈദീകരും തവണ വെച്ചാണ് കർമ്മം നടത്തുന്നത്. ഓരോ ആഴ്ചയും വരുന്ന ശവസംസ്ക്കാരങ്ങളും മരണാന്തര കർമ്മങ്ങളും കക്ഷിഭേദമന്യേ ആ ആഴ്ച തവണയുള്ള വൈദീകനാണ് നടത്തുന്നത്. സമീപകാലത്ത് മുൻ യാക്കോബായ വിഭാഗത്തിലെ ഒരു പ്രമുഖന്റെ പിതാമഹിയുടെ ശവസംസ്കാരം നടത്തിയത് ആ ആഴ്ച തവണ ഉണ്ടായിരുന്ന മലങ്കര സഭാ വൈദീകനാണ്. അതിൽ അറപ്പും വെറുപ്പും കണ്ടില്ലല്ലോ? *പട്ടമില്ലാവർ* എന്നു സ്വന്തം കക്ഷി നേതാക്കൾ മുട്ടിനു മുട്ടിനു വിളിച്ചുകൂവുന്ന എതിർവിഭാഗത്തിൽ പെട്ട വൈദീകന്റെ കൈമുത്തുന്നതിന് പ്രമുഖന് യാതൊരു മടിയും കണ്ടില്ലല്ലോ? അപ്പോൾപ്പിന്നെ ഓരോ പള്ളിയിലും വിധി നടപ്പിലാക്കി കഴിയുമ്പോഴാണോ *പട്ടം പോകുന്നതും* വെറുപ്പുണ്ടാകുന്നതും?

സുപ്രീംകോടതി ജസ്റ്റിസ് ചന്ദ്രചൂഡ് അധ്യക്ഷനായ ബെഞ്ചിന്റെ 2017 ജൂലൈ 3, 2019 ജൂലൈ 2 വിധികളുടെ അടിസ്ഥാനത്തിൽ മാത്രമേ ശവസംസ്കാരം മലങ്കര സഭയുടെ പള്ളികളിൽ അനുവദിക്കാനാവൂ എന്ന ഉത്തരവ് ഈ ഓർഡിനൻസ് വഴി മറികടക്കാനാവില്ലന്നു സർക്കാരിന് അറിയാമെന്നാണ് ഈ ലേഖകന്റെ ഉറച്ച വിശ്വാസം. പന്നെന്തിനു ഓർഡിനൻസ് ഇറക്കണം? അത് *ചന്ദ്രൻ പതിച്ചു കിട്ടാൻ* വ്യവഹാരം ഫയൽ ചെയ്ത വക്കിലിനെപ്പോലെ എന്നു പറയാം. ഓർഡിനൻസ് ഉണ്ടാക്കി: യാക്കോബായ വിഭാഗത്തിനു സംതൃപ്തി. നിയമദൃഷ്ട്യാ നിലനിൽക്കാതെ തള്ളിപ്പോകും: മലങ്കര സഭയ്ക്ക് ആശ്വസം. എല്ലാവർക്കും സന്തോഷം. തികച്ചും ദ്വന്ദ്വമാന ഭൗതീക (ആത്മീയ) വാദം!

വാൽക്കഷണം. – *ദുരിതമനുഭവിക്കുന്ന യാക്കോബായ സഹോദരങ്ങളെ ആശ്വസിപ്പിക്കാൻ* എന്ന വ്യാജേനെ ഈ ഓർഡിനൻസ് തല്ലിക്കൂട്ടിയത് സ്വന്തം പാർട്ടി സഖാക്കളുടെ തടി രക്ഷിക്കാനാണ് എന്ന ആരോപണവും ശക്തമാണ്. ക്രിസ്ത്യാനിയായി ജനിച്ച്, പാർട്ടിപ്രേമം മൂത്ത് പള്ളിയെ തള്ളിപ്പറഞ്ഞ്, പാർട്ടിക്കല്യാണവും നടത്തി നടക്കുന്ന കുറെ സഖാക്കൾക്ക് സുരക്ഷിതമായ അന്ത്യ വിശ്രമസ്ഥലം ഉറപ്പാക്കാനാണത്രെ യാക്കോബായ വിഭാഗത്തിന്റെ മറവിൽ ഈ നിയമം കൊണ്ടുവരുന്നത്! പള്ളി വിലക്കുള്ളവരും അതേസമയം ദഹിപ്പിക്കലിൽ വിമുഖരുമായ പാർട്ടി സഖാക്കളുടെ ശവസംസ്ക്കാരം ഇന്ന് ഒരു വലിയ തലവേദനയായി വളർന്നിരിക്കുകയാണ്. ഈ ഓർഡിനൻസിന്റെ മറവിൽ അവരെ ഇനി ഏരിയാ കമ്മറ്റി സെക്രട്ടറിയുടെ പ്രധാന കാർമ്മികത്വത്തിൽ പള്ളി സെമിത്തേരിയിൽ അടക്കാം. അച്ചനും കപ്യാരും പുറത്ത്! ഇത് ഏറെ ബാധിക്കുക റോമൻ കത്തോലിക്കാ സഭയെ ആണ്. ഓർത്തഡോക്സ് സഭ പ്രതിരോധത്തിലായി എന്നു കരുതി ആഹ്ലാദിക്കുന്നവർ ഇതു മനസിലാക്കിയാൽ നന്ന്.

❑




**മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അൽമായ ട്രസ്റ്റി ആയി സേവനം അനുഷ്ഠിച്ച ജോർജ് പോളിന്റെ നാല്പതാം ചരമദിനം.**




**ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം യു .എ .ഇ സോണൽ 2020 ഭാരവാഹികൾ**

# കോട്ടയം മാർ ഏലിയാ കത്തീഡ്രൽ വച്ച് നടന്ന പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവയുടെ സ്ഥാനാരോഹണ നവതി ആഘോഷ സമാപനസമ്മേളനം








പ. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ കാതോലിക്കാ സ്ഥാനരോഹണ നവതി സപ്ലിമെന്റ് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പൊലിത്താ വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോണിന് നൽകി പ്രകാശനം ചെയ്യുന്നു. അസ്സോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, മനേജിംഗ് കമ്മറ്റിയംഗങ്ങളായ എ. കെ. ജോസഫ്, ജേക്കബ് കൊച്ചേരി, സാജു എലിയാസ്, കോട്ടയം ഭദ്രാസന കൗൺസിൽ അംഗം എൻ. എ. അനിൽ മോൻ എന്നിവർ സമീപം





കേരള ഗവർണർ ആരിഫ് മുഹമ്മദ് ഖാൻ, മലങ്കര ഓർത്തഡോക്സ് സഭ വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, ജേക്കബ് മാത്യു (മലയാള മനോരമ) തുടങ്ങിയവരൊടൊപ്പം



# താവളമില്ലാത്തവർക്കുള്ള സദ്വാർത്ത

## (യൽദോയ്ക്ക് ശേഷം രണ്ടാം ഞായറാഴ്ച)

**(വി. മത്തായി 2:19-23)**

**ഫാ. യോഹന്നാൻ കെ.**
(സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)

ജീവിതത്തിന്റെ നിർണായകമായ നിമിഷങ്ങളിൽ ദൈവകരുതലിന്റെ സ്പർശനം അനുഭവിക്കുന്ന ഒരു കുടുംബത്തിന്റെ ചിത്രമാണ് ഇന്നത്തെ ഏവൻഗേലിയോനിൽ കൂടി നാം കാണുന്നത് (പുതിയ വേദവായനകുറിപ്പ് അനുസരിച്ച് കഴിഞ്ഞ ആഴ്ചയിലെ വേദഭാഗവും ഇന്നത്തെ വേദഭാഗവും തമ്മിൽ ഉള്ളടക്കത്തിൽ പൊരുത്തക്കേടുകൾ കാണുന്നുണ്ട്). പ്രാണ ഭയത്താൽ ഒരു കുടുംബം പലായനം ചെയ്യുന്നു. എതിരിടേണ്ടത് നിസ്സാരന്മാരായ മനുഷ്യരല്ല, പകരം സമ്പത്തും അധികാരവും ആജ്ഞാശക്തിയും വേണ്ടുവോളമുള്ള പ്രബലരെയാണ്. കുറുനരികൾക്ക് മാളവും, പറവകൾക്ക് കൂടുമുള്ള ഈ ഭൂമിയിൽ സ്വന്തമായി ഒരു താവളം ഇല്ലാതെ ഒരു സ്ഥലത്തു നിന്നും മറ്റൊന്നിലേക്ക് അഭയംതേടിയ യോസഫും മറിയവും യേശുവും ഇന്നും ലോകത്തിന് കാണിക്കുന്നത് അങ്ങനെ പലായനം ചെയ്യപ്പെടുന്ന ഒരു കൂട്ടം മനുഷ്യാനുഭവങ്ങളെ തന്നെയാണ്. അങ്ങനെയുള്ളവർക്കുള്ള സദ്വാർത്തയാണ് ഇന്നത്തെ ഏവൻഗേലിയോൻ.

**1. പ്രയാസഘട്ടങ്ങളിൽ തെളിയുന്ന ദൈവിക കരുതൽ**

കൊട്ടിയടച്ച സത്രങ്ങൾക്ക് പുറത്ത് ഒരു തച്ചനും അയാളുടെ പൂർണ ഗർഭിണിയായ ഭാര്യയും ആലംബമില്ലാതെ അലഞ്ഞപ്പോൾ അവർക്ക് തണലായത് കാലിത്തൊഴുത്തായിരുന്നു. പിന്നീടുള്ള അവരുടെ ജീവിതത്തിൽ അവരെ പ്രകാശിപ്പിച്ചുകൊണ്ടിരുന്നത് കർത്താവിന്റെ ദൂതനായിരുന്നു. ഒരു സ്വപ്നത്തിൽ കൂടി യോസഫിന് ദൈവഹിതം ഇന്നതെന്ന് കാണിച്ചുകൊടുത്ത ദൂതൻ പിന്നീട് വീണ്ടുമൊരു വെളിപ്പെടുത്തലുമായിയാണ് യോസഫിന് പ്രത്യക്ഷപ്പെടുന്നത്. ഹെരോദാവിന്റെ മരണം യോസഫിനെ അറിയിക്കുകയാണ്. അങ്ങനെ മിസ്രയീമിൽ നിന്നു ഇസ്രായേലിലേക്ക് യോസഫും കുടുംബവും പോകുന്നു. യോസഫിന്റെ സ്വന്ത പട്ടണമായ യഹൂദ്യയിലേക്ക് പോകുവാൻ ദൂതൻ അവരെ അനുവദിക്കുന്നില്ല. കാരണം, അവിടെയപ്പോൾ ഭരിക്കുന്നത് ഹെരോദാവിന്റെ മകനായ അർക്കലയോസ് ആയിരുന്നു.

ഹെരോദാവിന് മറ്റൊരു ഭാര്യ ശമര്യ സ്ത്രീ മൽഥാക്കിൽ ഉണ്ടായ പുത്രനാണ് അർക്കലയോസ്. ക്രൂരത, പീഡനങ്ങൾ, ക്രമരഹിതമായ വിവാഹങ്ങൾ എന്നിവകൾക്ക് പിതാവിനെയും അതിക്രമിച്ചിരുന്നവനായിരുന്നു അർക്കലയോസ്.

അങ്ങനെയാണ് ഗലീല തടാകത്തിനും യോർദാൻ നദിക്കും പടിഞ്ഞാറ് ഭാഗത്തായി സ്ഥിതിചെയ്യുന്ന ഇസ്രായേൽ രാജ്യത്തിന്റെ ഭാഗമായ ഗലീലയിലെ നസറേത്ത് എന്ന ചെറുപട്ടണത്തിൽ അവർ വന്നു താമസിക്കുവാൻ ദൂതൻ അരുളിച്ചെയ്യുന്നത്.

ഇത് നാലാം പ്രാവശ്യമാണ് യോസഫിന് മാലാഖയുടെ വെളിപ്പെടുത്തലുകൾ ഉണ്ടാകുന്നത്. യേശുവിന്റെ പിറവി മുതൽ തുടർന്നങ്ങോട്ട് യോസഫിനോടും മറിയത്തോടും യേശുവിനോടും ഒപ്പം കൂട്ടുപോകുന്ന ദൈവത്തിന്റെ പരിപാലന. ഇവിടെ കർത്താവിന്റെ ദൂതൻ ഒരു സ്വപ്നത്തിൽ കൂടിയാണ് യോസഫിന് പ്രത്യക്ഷനാകുന്നതും വെളിപ്പെടുത്തലുകൾ നടത്തുന്നതും. ദൈവം നിങ്ങളെ കരുതുന്നു എന്ന സദ്വാർത്തയാണ് നിരന്തരമായി മാലാഖ അവരെ അറിയിക്കുന്നതും പിന്നെ ധൈര്യപ്പെടുത്തുന്നതും. ഇതിന് മറ്റൊരു മാനം കൂടിയുണ്ട്. ആ തിരുകുടുംബം തങ്ങളുടെ പിതാവാംദൈവത്തോട് നിരന്തര സമ്പർക്കത്തിൽ ആയിരുന്നു എന്നത്. അങ്ങനെയുള്ളവരാണ് ഈ ദൈവപരിപാലന അനുഭവിക്കുന്നത്. നിന്റെ എല്ലാ വഴികളിലും നിന്നെ കാക്കേണ്ടതിന് അവൻ നിന്നെക്കുറിച്ച് തന്റെ ദൂതന്മാരോട് കല്പിക്കും എന്ന സങ്കീർത്തനത്തിന്റെ (93:11) വാഴ്വ് ലഭിച്ചവർ ആയിരുന്നു യോസഫും കുടുംബവും.

ഇവിടെ മാലാഖമാർ അവർക്ക് കൂട്ടായി വന്നെങ്കിൽ നമുക്ക് ഓരോരുത്തർക്കും ഈ പരിപാലന അനുഭവപ്പെടുന്നത് മറ്റു വ്യത്യസ്ത രീതികളിൽ ആയിരിക്കാം. അതെ, ഓരോരുത്തർക്കും കൂട്ടായി ദൈവം ഒരു ദൂതനെ നമുക്കായി നിശ്ചയിച്ചിട്ടുണ്ട്. ഈ വിശ്വാസത്തെ ഗൗരവപൂർണ്ണമായി എടുക്കുന്നവരുടെ ജീവിതത്തിൽ വ്യാപരിക്കുന്ന ദൈവികത വിവരിക്കാനാവാത്ത വിശ്വാസ സത്യമാണ്. നമ്മുടെ ഒരു ശൈലിയിൽ പറഞ്ഞാൽ ചോദിക്കാനും പറയാനും ആരും ഇല്ലാത്തവർക്ക് പോലും മാലാഖമാർ കൂട്ടായി എത്തുന്നു. അങ്ങനെയുള്ള ഒരു ഓർമ്മപ്പെടുത്തലാണ് ഇന്നത്തെ സുവിശേഷം.

**2. ചില മേൽവിലാസങ്ങൾ ജീവിതത്തിന് കരുത്താകുന്നു**

അവൻ നസറായൻ എന്ന് വിളിക്കപ്പെടും എന്നാണ് പ്രവചനം എന്ന് വിശുദ്ധ മത്തായി ഓർമ്മിപ്പിക്കുന്നു. പഴയനിയമ പ്രവചന പുസ്തകങ്ങളിലൊന്നും തന്നെ ഇത് നാം കാണുന്നില്ല. എന്നാൽ അക്കാലത്ത് പ്രചാരത്തിലുണ്ടായിരുന്ന ഗ്രന്ഥങ്ങളിലെ (ഇതര കാനോൻ / അപ്പോക്രിഫാ) ഒരു സൂചന വിശുദ്ധ മത്തായി ഉപയോഗിച്ചതാണ് എന്നുള്ള പഠനവുമുണ്ട്. നസറേത്ത്, നസറായൻ എന്നീ രണ്ടു പദങ്ങൾക്കും ഒരേ മൂലമാണ് ഹീബ്രുവിലുള്ളത്. ശാഖ / കൊമ്പ് എന്നൊക്കെയാണ് അതിനർത്ഥം കൊടുക്കാവുന്നത്. യെശയ്യാ പ്രവചനം 11:1-ൽ കാണുന്ന 'യിശ്ശായിയുടെ കുറ്റിയിൽ നിന്ന് ഒരു മുള പൊട്ടിപ്പുറപ്പെടും; അവന്റെ വേരുകളിൽ നിന്നുള്ള ഒരു കൊമ്പു ഫലം കായ്ക്കും' എന്ന പ്രവചനം ഈ വാക്കിനോടു ചേർത്തു വായിക്കാവുന്നതാണ്. നസറേത്ത് എന്ന പട്ടണത്തിൽ താമസിച്ചിരുന്നതുകൊണ്ട് നസറായൻ എന്ന വിശേഷണത്തിന് അർഹനായി എന്നുള്ളതും ഒരു വ്യാഖ്യാനമാണ്.

ഒരു ചെറു പട്ടണം വിജാതീയർ താമസിച്ചിരുന്നതുകൊണ്ടും ഭൂപടത്തിൽ അത്ര പ്രാധാന്യമല്ലാത്തതും, ആരാലും ശ്രദ്ധിക്കപ്പെടാതെയിരുന്നതുമായ (യോഹന്നാൻ 1:45) പഴയനിയമത്തിൽ ഒരിക്കൽപോലും പരാമർശിച്ചിട്ടില്ലാത്തതുമായ ആ സ്ഥലം യേശുവിന് അഭയമാവുകയാണ്. താവളമില്ലാത്തവർക്ക് നസ്രേത്ത് അഭയസ്ഥാനമാകുന്നു. നസറായൻ എന്ന വിശേഷണത്തിലെ രൂക്ഷ പരിഹാസം ഒരർത്ഥത്തിൽ ക്രിസ്തു ഏറ്റുവാങ്ങുന്നത് പലയിടങ്ങളിൽ നിന്ന് പല കാരണങ്ങളാൽ കുടിയിറക്കപ്പെട്ടവരും അഭയാർത്ഥികളുമായി കഴിയുന്ന ജനതയ്ക്കു വേണ്ടിയായിരുന്നു എന്ന ചിന്ത പ്രത്യേകിച്ചും ഇന്നത്തെ കാലഘട്ടത്തിൽ ഒരു സൂചികയായി നമ്മുടെ മുമ്പിൽ നിൽക്കുന്നു.

താമസിക്കാൻ പാർപ്പിടവും വ്യവസ്ഥാപിതമായ ജീവിതശൈലിയും എല്ലാം സമൂഹത്തിൽ ഒരുവന്റെ സ്ഥാനം വിളംബരം ചെയ്യാനുള്ള മാനദണ്ഡം ആകുമ്പോൾ താവളമില്ലാതെ അലഞ്ഞുനടന്ന നസറായന്റെ മേൽവിലാസം അങ്ങനെയുള്ളവർക്ക് അല്പമെങ്കിലും ആശ്വാസം നൽകുന്നു എന്നുള്ള സദ്വാർത്ത ഇന്നത്തെ ഏവൻഗേലിയോൻ നമുക്ക് തരുന്നു.

ആരാലും ശ്രദ്ധിക്കപ്പെടാതെ പോയ ഒരു പട്ടണം പുതിയനിയമത്തിലെ കേന്ദ്രബിന്ദുവായി മാറുന്നു. കറ നല്ലതാണ് എന്ന പരസ്യവാചകം പോലെ. നമുക്കൊക്കെ ചില നേരങ്ങളിൽ ചില വ്യക്തികൾ ചാർത്തിത്തരുന്ന വിശേഷണങ്ങൾ ക്രിസ്തുവിന്റെ ജീവിതത്തോട് ചേർത്തുവയ്ക്കുവാൻ നമുക്ക് ഇടയാകട്ടെ. അർക്കലയോസിന്റെ ക്രൂരത ഏകദേശം ഒമ്പതു വർഷത്തോളം തുടർന്നു. ഇയാളുടെ ക്രൂരതയിൽ കുപിതരായ ജനങ്ങളാൽ പിന്നീടദ്ദേഹം നാടുകടത്തപ്പെടുന്നു. ചരിത്രം പരിശോധിച്ചാൽ നമുക്ക് മനസ്സിലാകുന്ന ഒരു സത്യം, ക്രൂരന്മാരായ അധികാരികൾക്കൊന്നുംതന്നെ ശാശ്വതമായ നിലനിൽപ്പില്ല എന്നു തന്നെയാണ്. മാത്രവുമല്ല, നമ്മുടെ ദേവാലയങ്ങളും ഭവനങ്ങളും അനേക നസറായർക്കുവേണ്ടി തുറന്നു കിടക്കട്ടെ. ഇതാകട്ടെ ഇന്നത്തെ ലോകത്തോട് നമുക്ക് കാണിച്ചുകൊടുക്കുവാൻ നാം തുറന്നുവെയ്ക്കുന്ന മാതൃക. ❑



മീനടം സെന്റ് തോമസ് പള്ളിയിൽ നടന്ന നസ്രാണി സംഗമം ഡോ. മാത്യൂസ് മാർ സേവേറിയോസ് ഉദ്ഘാടനം ചെയ്യുന്നു.




## പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മപ്പെരുന്നാൾ

കുന്നംകുളം: പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മപ്പെരുന്നാൾ കുന്നംകുളം പാറയിൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ ആചരിച്ചു സന്ധ്യാനമസ്കാരതിന് അടൂർ കടമ്പനാട് ഭദ്രാസനാധിപൻ ഡോ. സഖറിയാസ് മാർ അപ്രേം മുഖ്യകാർമ്മികത്വം വഹിച്ചു. ഫാ. ഐസക്ക് കോർ എപ്പിസ്കോപ്പ, ചെറിയാൻ കോർ എപ്പിസ്കോപ്പ, ഭദ്രാസനത്തിലെ വൈദികർ എന്നിവർ സഹകാർമികരായിരുന്നു.തുടർന്ന് പട്ടണം ചുറ്റി പ്രദക്ഷിണവും, ആശീർവാദവും ഉണ്ടായി. വിവിധ ദേശക്കാരുടെ മേളങ്ങളോടു കുടിയുള്ള പെരുന്നാൾ ആഘോഷങ്ങൾ ആരംഭിച്ചു.

ജൂലൈ 3-ന് പ്രഭാത നമസ്കാരം, വി. മൂന്നിന്മേൽ കുർബാന, സ്നേഹ വിരുന്ന്, വൈകിട്ട് സമാപന പ്രദക്ഷിണം, പൊതുസദ്യ എന്നിവയും നടന്നു.



പിറവം സെന്റ്. മേരീസ് ഓർത്തഡോക്സ് സിറിയൻ കത്തീഡ്രലിൽ (പിറവം വലിയ പള്ളി) വി. ദനഹാ പെരുന്നാളിനോടനുബന്ധിച്ചു പിറവം ഹോളികിങ്സ് ക്നാനായ കാത്തലിക് ഫൊറോനാ പള്ളി (പിറവം കൊച്ചു പള്ളി) വികാരി ഫാ. മാത്യൂസ് മണക്കാട്ടും ട്രസ്റ്റിമാരും എത്തിച്ചേരുകയും വലിയപള്ളി വികാരിമാരോട് ചേർന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

## ഓടക്കാലി പള്ളിക്കേസ്: ജില്ലാ പോലീസ് മേധാവി ഹാജരാവാൻ ഉത്തരവ്

കൊച്ചി: ഓടക്കാലി പള്ളിയിൽ ഈ മാസം 22 നകം കോടതി വിധി നടപ്പാക്കിയില്ലെങ്കിൽ ജില്ലാ പോലീസ് മേധാവിയും കുറുപ്പംപടി ഇൻസ്പെക്ടറും നേരിട്ട് ഹാജരാവാൻ ജില്ലാ കോടതി ഉത്തരവ് കോടതി വിധി നടപ്പാക്കാത്ത നിലപാട് നാണക്കേടെന്നും കോടതി.

## കുന്നംകുളം സമ്മേളനം മാറ്റി വച്ചു

2020 ജനുവരി മാസം 12-ാം തീയതി ഞായറാഴ്ച്ച നടത്താൻ നിശ്ചയിച്ചിരുന്ന റാലിയും, പൊതുസമ്മേളനവും പരിശുദ്ധ കാതോലിക്ക ബാവ തിരുമേനിയുടെ അസാന്നിധ്യം കാരണം മാറ്റിവെച്ചതായി അറിയിക്കുന്നു. പുതിയ തിയതിയും, മറ്റ് വിവരങ്ങളും പിന്നീട് അറിയിക്കുന്നതാണ്.

**ഫാ. ജോസഫ് ചെറുവത്തൂർ** (കുന്നംകുളം ഭദ്രാസന സെക്രട്ടറി)



**ദേവലോകം അരമന കാതോലിക്കേറ്റ് ഓഫീസിലെ ഓഡിറ്റ് ആന്റ് അക്കൗണ്ട്സ് വിഭാഗം ഉദ്യോഗസ്ഥൻ ഏബ്രഹാം വർഗീസ് (ബൈജു) നിര്യാതനായി. സംസ്കാരം ജനുവരി 6 തിങ്കളാഴ്ച ഉച്ചയ്ക്കു ശേഷം, വാകത്താനം നാലുന്നാക്കൽ മാർ ഗ്രീഗോറിയോസ് ദേവാലയത്തിൽ.**



**Inauguration ceremony of Madras Diocesan Day & Christmas Celebrations at Broadway St. Thomas Cathedral.**




## ഭരണഘടനാ സ്ഥാപനങ്ങൾ പക്ഷപാതപരമാകരുത്: കേരളാ കൗൺസിൽ ഓഫ് ചർച്ചസ്

കോട്ടയം: ഭരണഘടനാ സ്ഥാപനങ്ങൾ പക്ഷപാതപരമായ നിലപാടുകൾ ഒഴിവക്കണമെന്നും രാജ്യത്തിന്റെ മതേതരത്വം തകർക്കുവാനുള്ള ബോധപൂർവമായ എല്ലാ ശ്രമങ്ങളെയും എതിർക്കുമെന്നും കേരളാ കൗൺസിൽ ഓഫ് ചർച്ചസ് വൈസ് പ്രസിഡന്റ് ഡോ. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത പ്രസ്താവിച്ചു. മതത്തിന്റെ പേരിൽ വിവേചനം കാട്ടുന്ന പൗരത്വ ഭേദഗതി നിയമത്തിനെതിരെ കേരളാ കൗൺസിൽ ഓഫ് ചർച്ചസിന്റെ നേതൃത്വത്തിൽ കോട്ടയത്തു നടന്ന റാലിയെ തുടർന്നുള്ള പൊതുസമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു മെത്രാപ്പോലീത്ത. കൗൺസിൽ ജനറൽ സെക്രട്ടറി അഡ്വ. പ്രകാശ് പി.തോമസ് അധ്യക്ഷത വഹിച്ചു. അഡ്വ. പി.കെ. ചിത്രഭാനു, ഷിഫർ മൗലവി, നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് എക്സിക്യൂട്ടീവ് സെക്രട്ടറി റവ. ഡോ. എബ്രാഹം മാത്യു, റവ. സണ്ണി ജോർജ്, റവ. ഡോ. വൈ. ടി. വിനയരാജ്, ഡോ. ജെയ്സി കരിങ്ങാട്ടിൽ, ഫാ. എബ്രഹാം കോശി കുന്നുംപുറത്ത്, ഷിബി പീറ്റർ, സ്റ്റീഫൻ ജോയ് എന്നിവർ പ്രസംഗിച്ചു.



പിറവം പള്ളിയിൽ സമാധാനത്തിന്റെ കാറ്റു വീശിക്കൊണ്ട് ഇടവകാംഗമായ യാക്കോബായ വൈദികൻ സന്ധ്യാപ്രാർത്ഥനയിൽ പങ്കെടുത്തു. പള്ളി വികാരി സ്കറിയ വട്ടക്കാട്ടിൽ അച്ചനെ തന്റെ ആഗ്രഹം അറിയിച്ചപ്പോൾ സ്കറിയ അച്ചൻ യാതൊരു വിസമ്മതവും കൂടാതെ സൈമൺ അച്ചനെ സ്വീകരിക്കുവാണ് ചെയ്തത്




## നമ്മെ കാത്തിരിക്കുന്നവരിലേക്ക് നാം എത്തുമ്പോഴാണ് ക്രിസ്തുമസ് മഹാസന്തോഷമാകുന്നത്: തോമസ് പോൾ റമ്പാൻ

കൊരട്ടി: തിരുമുടിക്കുന്ന് കുഷ്ഠരോഗാശുപത്രിയിൽ മാർ സേവേറിയോസ് OCYM സംഘടിപ്പിച്ച ക്രിസ്തുമസ് കരോളിൽ, ആവശരായ രോഗികളോടൊപ്പം ക്രിസ്തുമസ് ആശംസകളും മധുരപലഹാരങ്ങളും പങ്കുവെച്ച് തോമസ് പോൾ റമ്പാൻ. കൊരട്ടി സെന്റ് കുറിയാക്കോസ് ഇടവകയിലെ സീനിയർ വൈദീകൻ ഫാ. കെ. കെ. കുറിയാക്കോസിന്റെ നേതൃത്വത്തിൽ ആണ് പതിവ് പോലെ ഈ വർഷവും കരോൾ സംഘം ആശുപത്രിയിലെ ഓരോ വാർഡുകളും സന്ദർശിച്ചത്. നൂറ്റമ്പതിൽപരം അന്തേവാസികളാണ് ഈ ആശുപത്രിമതിൽ കെട്ടിനുള്ളിൽ മാത്രം വർഷങ്ങളായി കഴിയുന്നത്. കുഷ്ഠരോഗം മൂലം അംഗപരിമിതരായ രോഗികളും താളവാദ്യങ്ങൾക്കൊപ്പം താളം പിടിച്ചും ചുവടുകൾ വെച്ചും കരോൾ ആഘോഷമാക്കി. അങ്കമാലി ഭദ്രാസനത്തിൽ നിന്നുള്ള സഭാ മാനേജിങ് കമ്മിറ്റി അംഗം പി വി ബെഹനാൻ ആശംസകൾ അർപ്പിച്ചു സംസാരിച്ചു.




**പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണ നവതിയാഘോഷങ്ങളോടനുബന്ധിച്ച് നടന്ന ഓൺലൈൻ ക്വിസ് മത്സരത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ ഡെറിൻ രാജു സഖറിയാ മാർ അന്തോണിയസിൽ നിന്നും സമ്മാനം ഏറ്റുവാങ്ങുന്നു.**